Kerala Gazette No. 25 dated 19th June 1984.
PART II

## കേരള നിയമസഭാ സെക്രട്ടേറിയറ്റ്

### വിജ്ഞാപനം

നമ്പർ 11888/എൽ.എ. 4എ/83. തിരുവനന്തപുരം, 1983 ഡിസംബർ 7.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം, 1983-ലെ രജിസ്ട്രേഷൻ (കേരള ഭേദഗതി) ബിൽ, ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യ മെമ്മോറാണ്ടത്തോടും ഏൽപ്പിച്ചുകൊടുത്ത നിയമനിർമ്മാണാധികാരം സംബന്ധിച്ച മെമ്മോറാണ്ടത്തോടുംകൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോക്ടർ ആർ. പ്രസന്നൻ,
നിയമസഭാ സെക്രട്ടറി.

G. 880

ഏഴാം കേരള നിയമസഭ

ബിൽ നമ്പർ 67.

## 1983-ലെ രജിസ്ട്രേഷൻ (കേരള ഭേദഗതി) ബിൽ

1908-ലെ രജിസ്ട്രേഷൻ ആക്റ്റ്, കേരള സംസ്ഥാനത്തിന് ബാധകമാകുന്നിടത്തോളം വീണ്ടും ഭേദഗതി ചെയ്യുന്നതിനുള്ള

ഒരു

ബിൽ

പീഠിക.—1908-ലെ രജിസ്ട്രേഷൻ ആക്റ്റ്, കേരള സംസ്ഥാനത്തിന് ബാധകമാകുന്നിടത്തോളം താഴെ കാണുന്ന ആവശ്യങ്ങൾക്കായി വീണ്ടും ഭേദഗതി ചെയ്യേണ്ടത് യുക്തമായിരിക്കയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിനാലാം സംവത്സരത്തിൽ താഴെ പറയും പ്രകാരം നിയമമുണ്ടാക്കുന്നു:—

1. ചുരുക്കപ്പേരും വ്യാപ്തിയും.—(1) ഈ ആക്റ്റിന് 1983-ലെ രജിസ്ട്രേഷൻ (കേരള ഭേദഗതി) ആക്റ്റ് എന്നു പേർ പറയാം.

(2) ഇതിന് കേരള സംസ്ഥാനം മുഴുവനും വ്യാപ്തിയുണ്ടായിരിക്കുന്നതാണ്.

2. 80 എ എന്ന പുതിയ വകുപ്പു കൂട്ടി ചേർക്കൽ.—1908-ലെ രജിസ്ട്രേഷൻ ആക്റ്റിൽ (1908-ലെ 16-ാം കേന്ദ്ര ആക്റ്റ്), 80-ാം വകുപ്പിനു ശേഷം താഴെപ്പറയുന്ന വകുപ്പു കൂട്ടി ചേർക്കേണ്ടതാണ്, അതായത്:—

"80എ. ചില സംഗതികളിൽ രജിസ്ട്രേഷൻ ഫീസ് വസൂലാക്കൽ.—പരിശോധന നടത്തുന്നതിന്മേലോ അല്ലാതെയോ ഈ ആക്റ്റു പ്രകാരം ഏതെങ്കിലും രജിസ്റ്റർ ചെയ്ത ഏതെങ്കിലും പ്രമാണത്തെ സംബന്ധിച്ച് നൽകേണ്ട ഫീസ് നൽകിയിട്ടില്ലെന്നോ അഥവാ നൽകിയത് അപര്യാപ്തമാണെന്നോ അഥവാ അതതു സംഗതിപോലെ വസ്തുവിന്റെ വിലയോ അഥവാ പ്രതിഫലമോ പ്രമാണത്തിൽ സത്യമായി പ്രതിപാദിക്കാതിരുന്നതുമൂലം ഫീസ് നൽകിയത് അപര്യാപ്തമാണെന്ന് പിന്നീടു കണ്ടുപിടിക്കുകയോ ചെയ്താൽ, അതതു സംഗതിപോലെ, അങ്ങനെയുള്ള ഫീസോ അഥവാ നൽകിയ ഫീസും നൽകേണ്ടുന്ന ഫീസും തമ്മിലുള്ള അന്തരമോ, രജിസ്ട്രേഷൻ ഇൻസ്പെക്ടർ ജനറലിന്റെയോ അഥവാ ആ ആവശ്യത്തിനുവേണ്ടി അദ്ദേഹം അധികാരപ്പെടുത്തിയ ഒരു ഉദ്യോഗസ്ഥന്റെയോ സർട്ടിഫിക്കറ്റിന്മേൽ 32-ാം വകുപ്പുപ്രകാരം അങ്ങനെയുള്ള പ്രമാണം രജിസ്റ്റർ ചെയ്യുന്നതിനായി സമർപ്പിക്കുന്ന ആളിൽനിന്നും തൽസമയം പ്രാബല്യത്തിലിരിക്കുന്ന നികുതി വസൂലാക്കൽ ആക്റ്റിന്റെ വ്യവസ്ഥകൾപ്രകാരം ഭൂമിയിൽനിന്നും കിട്ടാനുള്ള പൊതുനികുതി കുടിശിക എന്നപോലെ വസൂലാക്കാവുന്നതാണ്:

എന്നാൽ നിർണ്ണയിക്കപ്പെട്ട രീതിയിലുള്ള ഒരു അന്വേഷണം നടത്താതെയും, അങ്ങനെയുള്ള ആൾക്ക് ബോധിപ്പിക്കാനുള്ളത് ബോധിപ്പിക്കുന്നതിന് ന്യായമായ ഒരു അവസരം നൽകാതെയും അങ്ങനെയുള്ള യാതൊരു സർട്ടിഫിക്കറ്റും നൽകാൻ പാടില്ലാത്തതാണ്."

എന്നുതന്നെയുമല്ല 32-ാം വകുപ്പുപ്രകാരം പ്രമാണം ഹാജരാക്കിയ തീയതി മുതൽ മൂന്നു വർഷക്കാലാവധി കഴിഞ്ഞതിനുശേഷം അങ്ങനെയുള്ള യാതൊരു സർട്ടിഫിക്കററും നൽകാവുന്നതല്ല."

## ഉദ്ദേശ കാരണങ്ങളുടെ വിവരണം

1908-ലെ രജിസ്ട്രേഷൻ ആക്ററ് (1908-ലെ 16-ാം കേന്ദ്ര ആക്ററ്) 80-ാം വകുപ്പനുസരിച്ച്, പ്രമാണം രജിസ്ററർ ചെയ്യുന്നതിനുവേണ്ടിയുള്ള എല്ലാ ഫീസും അങ്ങനെയുള്ള പ്രമാണം രജിസ്ററർ ചെയ്യുന്നതിന് ഹാജരാക്കുമ്പോൾ നൽകേണ്ടതാണ്. അതുകൊണ്ട് ഫീസിന്റെ തുക പ്രമാണത്തിൽ കാണിച്ചിരിക്കുന്ന പ്രതിഫലത്തിൽനിന്നോ വിലയിൽനിന്നോ കണക്കാക്കേണ്ടിയിരിക്കുന്നു. പിന്നീട്, പരിശോധനയിൻമേലോ മററു വിധത്തിലോ ഒരു പ്രമാണത്തെ സംബന്ധിച്ച് നൽകേണ്ട രജിസ്ട്രേഷൻ ഫീസ് നൽകിയിട്ടില്ലെന്നോ അഥവാ അപര്യാപ്തമായിട്ടാണ് നൽകിയിരിക്കുന്നതെന്നോ കണ്ടുപിടിക്കുകയാണെങ്കിൽ ഫീസോ ഫീസിലുള്ള കുറവോ വസൂലാക്കുന്നതിന് ഈ ആക്ററിൽ യാതൊരു വ്യവസ്ഥയും ഇല്ല. അതുകൊണ്ട് വസൂലാക്കലിൽ നിന്നും ഒഴിവായ രജിസ്ട്രേഷൻ ഫീസ് ആവശ്യപ്പെടുന്നതിനും വസൂലാക്കുന്നതിനും വേണ്ടി ആക്ററിൽ ഒരു വ്യവസ്ഥ ഉണ്ടാക്കേണ്ടത് ആവശ്യമാണെന്നു കരുതുന്നു.

2. മുകളിൽപ്പറഞ്ഞ ആവശ്യത്തിനുവേണ്ടി ആക്ററ് ഈ സംസ്ഥാനത്തിനു ബാധകമാകുന്നിടത്തോളം ഭേദഗതി ചെയ്യുന്നതിനുദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യ മെമ്മോറാണ്ടം

ഈ ബിൽ, നിയമമാക്കുകയും പ്രാബല്യത്തിൽ കൊണ്ടുവരികയും ചെയ്യുന്നപക്ഷം, സംസ്ഥാന സഞ്ചിത നിധിയിൽ നിന്നും യാതൊരു അധികച്ചെലവും ഉണ്ടാകുന്നതല്ല.

## ഏൽപ്പിച്ചുകൊടുത്ത നിയമനിർമ്മാണാധികാരം സംബന്ധിച്ച മെമ്മോറാണ്ടം

ബില്ലിലെ രണ്ടാം ഖണ്ഡംമൂലം കൂട്ടിച്ചേർക്കാൻ ഉദ്ദേശിക്കുന്ന 80എ എന്ന വകുപ്പ്, സർട്ടിഫിക്കററ് നൽകുന്നതിന് മുമ്പ് നടത്തേണ്ട അന്വേഷണം ഏതു രീതിയിലായിരിക്കണമെന്ന് നിർണ്ണയിക്കാൻ സർക്കാരിനെ അധികാരപ്പെടുത്തുന്നു. ഇത് കേവലം നടപടി ക്രമത്തിന്റെ കാര്യമാകുന്നു. അതുകൊണ്ട് ഏൽപ്പിച്ചു കൊടുത്ത നിയമനിർമ്മാണാധികാരം സാധാരണ സ്വഭാവത്തോടുകൂടിയതാണ്.

എ. എൽ. ജേക്കബ്.

(ശരിതർജ്ജമ)

എ. പി. പെരുമാൾ,
നിയമവകുപ്പ് അഡീഷണൽ സെക്രട്ടറി.